ലഘുജീവചരിത്രം

# ശ്രീനാരായണഗുരു



By

വർക്കല ശിവൻപിള്ള

# ശ്രീനാരായണഗുരു

(ലഘു ജീവചരിത്രം

By

വർക്കല ശിവൻപിള്ള

(Malayalam)
SREE NARAYANA GURU
(Biography
By
VARKALA SIVAN PILLAI,
Ravi Vihar,
Kariavattam P. O.,
Tvm, Kerala, India.
copies — 1000
Printed at :
S R D M Printers,
Chenkottukonam,

Publishers—
Ravi & Rahul Book House.
Kariavattam P. O.,
Tvm, Kerala.

# ഉള്ളടക്കം

## മുഖവുര

ഭാരതീയരായ മഹാന്മാരിൽ ഒരാളും ഒരു സാമൂഹികപരിഷ്കർത്താവും ആത്മജ്ഞാനിയും മനുഷ്യസ്നേഹിയുമായിരുന്നു, ശ്രീ നാരായണഗുരു. അദ്ദേഹത്തെപ്പററിയുള്ള ഒരു ലഘു ജീവചരിത്രമാണിതു്. ശ്രീ ചട്ടമ്പിസ്വാമിയും ശ്രീനാരായണഗുരുവും തുല്യശോഭയോടെ ആദ്ധ്യാത്മികപ്രകാശം വർഷിച്ചു. കേരളത്തിൽ ഒരു വമ്പിച്ച സാമൂഹിക വിപ്ലവത്തിനു ഈ ഋഷിവര്യന്മാർ മാർഗ്ഗമൊരുക്കി. ചട്ടമ്പിസ്വാമിയെപ്പററി ഇംഗ്ളീഷിൽ ഈ ഗ്രന്ഥകാരൻ ഒരു ലഘു ഗ്രന്ഥം രചിച്ചനാൾ മുതൽ ശ്രീനാരായണനെപ്പററിയും ഒരു ഗ്രന്ഥം എഴുതണമെന്നു് തീരുമാനിച്ചിരുന്നു. ഞാൻ വർക്കലയെപ്പററി എഴുതിയ ഗ്രന്ഥത്തിലും കാര്യവട്ടത്തെപ്പററിഎഴുതിയകൃതിയിലും ഗുരുവിനെപ്പററി പ്രത്യേകം അദ്ധ്യായങ്ങൾ ഉൾപ്പെടുത്തിയിട്ടുണ്ടു്. കേരളത്തിൽ സാമൂഹിക വിപ്ളവകൊടുങ്കാററു് ഇളക്കിവിടാൻ ഈ ഋഷി വഹിച്ച പങ്കിനെപ്പററി ചട്ടമ്പിസ്വാമിയെക്കുറിച്ചു് രചിച്ച ഗ്രന്ഥത്തിന്റെ മുഖവുരയിലും സൂചിപ്പിച്ചിട്ടുണ്ടു്.

ഈ വലിയ മനുഷ്യസ്നേഹിയെപ്പററിയുള്ള ഈ ഗ്രന്ഥത്തിൽ എന്തെങ്കിലും തെററുകൾ ഉണ്ടെങ്കിൽ ക്ഷമിക്കാൻ അപേക്ഷിക്കുന്നു. ചെമ്പഴന്തി മഠാധിപതി ശ്രീ അമൃതാനന്ദസ്വാമിയാണു് ഈ ഗ്രന്ഥത്തിനു് സമുചിതമായ അവതാരിക എഴുതിയതു്. പണ്ഡിതനായ ഈ സന്യാസിവര്യനോടു് എനിക്ക അവാച്യമായ നന്ദിയുണ്ടു്. പ്രശസ്തപണ്ഡിതനും ഗ്രന്ഥകാരനും കേരളസർവകലാശാലയുടെ പൗരസ്ത്യഗവേഷണകേന്ദ്രത്തിന്റെയും ഹസ്തലിഖിത ഗ്രന്ഥാലയത്തിന്റെയും ഡയറക്ടറുമായ ഡോ. T. ഭാസ്കരനോടും എനിക്കു് നന്ദിയുണ്ടു്.

ഗ്രന്ഥകാരൻ, വർക്കല ശിവൻപിള്ള.

## അവതാരിക

ശ്രീ വരക്കല ശിവൻപിള്ള രചിച്ച "ശ്രീനാരായണ ഗുരു" എന്ന ലഘുജീവചരിത്രം ഞാൻ ശ്രദ്ധയോടെ വായിച്ചു. ഒരു ലോകാചാര്യനായ ഗുരുവിനെപ്പററി ഇപ്രകാരം നല്ലൊരു ചെറുഗ്രന്ഥം തയാറാക്കിയ മി. പിള്ളയെ ഞാൻ അഭിനന്ദിക്കുന്നു. ഇങ്ങനെയുള്ള ജീവചരിത്രങ്ങളാണ് കേരളീയരായ കുട്ടികൾ വായിക്കേണ്ടത്, ഗുരുവിനെപ്പോലെയുള്ള മഹാന്മാരുടെ ജീവിതങ്ങളിൽ നിന്ന് അവർക്ക് എന്നും പലതും പഠിക്കുവാൻ ഉണ്ടായിരിക്കും. ഗുരു ഒരു സാമൂഹിക പരിഷ്ക്കർത്താവും ആദ്ധ്യാത്മികാചാര്യനും പണ്ഡിതനായ കവിയും മനുഷ്യസ്നേഹിയും ആയിരുന്നു എന്ന വസ്തുതകൾ ഇതിൽ വ്യക്തമായും മനോഹരമായും വിവരിച്ചിട്ടുണ്ട്. ഇതുപോലെയുള്ള കൃതികൾ ഇനിയും ഗ്രന്ഥകാരനിൽ നിന്ന് പ്രതീക്ഷിക്കുന്നു.

(sd)

ശ്രീ അമൃതാനന്ദസ്വാമി,
ചെമ്പഴന്തിമഠാധിപതി,

ചെമ്പഴന്തി,
26–5–1984.

## ജനനവും വിദ്യാഭ്യാസവും

ശ്രീ നാരായണഗുരുസ്വാമിയുടെ ജന്മസ്ഥലം ചെമ്പഴന്തിയാണ്. ഇതു് അതിസുന്ദരമായ ഒരു ഗ്രാമമാണ്. തിരുവനന്തപുരം ജില്ലയിലെ ശ്രീകാര്യം പഞ്ചായത്തിലെ ഒരു ഭാഗമാണീപ്രദേശം കൊല്ലവർഷം 1032-ൽ ചിങ്ങമാസത്തിൽ (24-1-1032) അദ്ദേഹം ജനിച്ചു. നക്ഷത്രം ചതയം. അമ്മ കുട്ടിയമ്മയും അച്ഛൻ മാടനാശാനുമായിരുന്നു. ആ കുഞ്ഞിനു "നാണു" എന്നു പേരിട്ടു. ശൈശവം മുതൽ ചില അസാധാരണഗുണങ്ങൾ ശിശുവിനുണ്ടായിരുന്നു.

കുട്ടിക്കു് അന്നത്തെ രീതി അനുസരിച്ചു് വിദ്യാഭ്യാസം ലഭിച്ചു. സിദ്ധരൂപം, ബാലപ്രബോധം, അമരം തുടങ്ങിയ ഗ്രന്ഥങ്ങൾ ബാലൻ പഠിച്ചു. നല്ല സമർത്ഥനായ വിദ്യാർത്ഥിയായിരുന്നു. കുട്ടി പാഠങ്ങൾ അതിവേഗം മനഃപാഠമാക്കി.

അന്നത്തെ രീതിഅനുസരിച്ചു്, ഉന്നതവിദ്യാഭ്യാസത്തിനുള്ള ചുററുപാടു് ബാലനില്ലായിരുന്നു. സാമ്പത്തികമായ വിഷമമുണ്ടായിരുന്നു. എന്നാൽ ഉത്തമന്മാരും പണ്ഡിതന്മാരുമായ വ്യക്തികളിൽ നിന്നു് കിട്ടിയ അനേകം ഗ്രന്ഥങ്ങൾ ബാലൻ വായിച്ചു. പലതും പഠിച്ചു. വേദങ്ങളിലും ശാസ്ത്രങ്ങളിലും അറിവുനേടാൻ അക്കാലം മുതൽ ശ്രമിച്ചു. ദിവസവും കുളികഴിഞ്ഞു് ക്ഷേത്രത്തിൽ മുടങ്ങാതെ പോയി. എല്ലാററിനും നല്ല കൃത്യനിഷ്ഠയുണ്ടായിരുന്നു നിത്യകർമ്മങ്ങളിൽ നല്ല ശ്രദ്ധയുണ്ടായിരുന്നു.

യൗവനം വന്നു, സംസ്കൃതഭാഷയിൽ കൂടുതൽ അറിവു നേടണമെന്നു് തോന്നി. അക്കാലത്തു് കരുനാഗപ്പള്ളിയിലെ വാരണപ്പള്ളിതറവാട്ടിൽ സംസ്കൃതം പഠിക്കുന്നതിനുവേണ്ടി പോയി. വീട്ടുകാര്യങ്ങളിൽ താല്പര്യം കുറഞ്ഞു. ധർമ്മമാർഗ്ഗം കൂടുതൽ ഇഷ്ടപ്പെട്ടു. അധർമ്മത്തെ അങ്ങേയററം വെറുത്തു.

കുട്ടിക്കാലം മുതൽ അദ്ദേഹത്തിൻെറ കവിതാവാസന അങ്കുരിച്ചു. അടിയുറച്ചഭക്തിയുമുണ്ടായിരുന്നു ഭക്തിപരമായ അനേകം കവിതകൾ അക്കാലത്തു് എഴുതിയിട്ടുണ്ടു്.

ബാല്യകാലത്തുതന്നെ ഉപനിഷത്തുക്കളും വേദങ്ങളും പഠിക്കാൻ തുടങ്ങി, തപസ്സിൻെറ മഹത്വം അറിഞ്ഞു. ബ്രഹ്മചര്യയിൽ ഉറച്ചജീവിതം നയിച്ചു. ഓംകാരധ്യാനത്തിൻെറ മേന്മ ശരിയാംവണ്ണം അറിഞ്ഞു. ധ്യാനത്തിൽ മുഴുകിയിരുന്നു. വ്രതം അനുഷ്ഠിച്ചു. വേദാന്തതത്ത്വം മനസ്സിലാക്കി. തമിഴും സംസ്കൃതവും പഠിച്ചു. ആ ഭാഷകളിലെ പല കൃതികളും ശ്രദ്ധയോടെ വായിച്ചു. ആയുർവ്വേദത്തിലും നല്ല അറിവുനേടി. ആ വിദ്യയിൽ പ്രശസ്തരായവർ കുടുംബത്തിൽ ഉണ്ടായിരുന്നു. ഒരു യോഗിയുടെ ജീവിതം ഒരുക്കിയെടുക്കുവാൻ ബാല്യകാലജീവിത രീതിയും പഠനവും ചുററുപാടും സഹായകരമായി.

## 2. ഒരു താപസൻെറ ജീവിതം

അദ്ദേഹം ബാല്യകാലം മുതൽ ഒരു യോഗിയാകാനുള്ള ജന്മവാസന പ്രകടമാക്കിയിരുന്നു. യുവാവായപ്പോൾ സ്വന്തം ജീവിതലക്ഷ്യത്തെപ്പററി കൂടുതൽ ബോധമുണ്ടായി. അതിനുവേണ്ടമാർഗ്ഗവും സ്വീകരിച്ചു. നിത്യ ജീവിത

ത്തിലെ വെറും സാധാരണ കർമ്മങ്ങളിലുള്ള താല്പര്യം കുറഞ്ഞുവന്നു. ജീവിതയാഥാർത്ഥ്യം അദ്ദേഹം ഗ്രഹിച്ചു കഴിഞ്ഞു. പരമമായ സത്യവും അദ്ദേഹം ഗ്രഹിച്ചിരുന്നു. ആ മാനസികാവസ്ഥ അദ്ദേഹത്തിന്റെ കവിതകളിൽ കാണാം. അദ്ദേഹത്തിനു സമ്പത്തിനോട്ട് യാതൊരു മോഹവും ഇല്ലായിരുന്നു.

ഒരു യോഗിയുടെ ജീവിതചര്യയാണു് അദ്ദേഹം സ്വീകരിച്ചതു്. ദേഹത്തോട്ട് മമതയില്ലായിരുന്നു. ലൈംഗികബന്ധവും ഇഷ്ടപ്പെട്ടില്ല. സന്താനങ്ങൾ ഉണ്ടായിരിക്കണമെന്നു് അദ്ദേഹം ആഗ്രഹിച്ചില്ല.

ഈ ജീവിതത്തിൽ നന്മയും തിന്മയും ഉണ്ടു് നല്ല വർ നന്മ ഇഷ്ടപ്പെടുന്നു. അവർ നന്മമാത്രംപ്രവർത്തിക്കുന്നു. ആളുകൾ സുഖം തേടിപ്പോകുന്നു.

ശ്രീ നാരായണൻ ഈ ജീവിതത്തെ ദുഃഖമയമായി കരുതി. ശ്രീബുദ്ധനെപ്പോലെയായിരുന്നു അതു്. മായ എന്ന പ്രത്യേക ഗുണവിശേഷം മനുഷ്യനെ ഭ്രമിപ്പിക്കുന്നു. ശ്രീ ശങ്കരനും മററനേകം ഋഷികളും അങ്ങനെ ചിന്തിച്ചിരുന്നതായി നമുക്കറിയാം. ഹിന്ദുമതത്തിലെ മഹത്തായ ഒരു ചിന്താരീതിയാണിതു്. ആ മായയുടെ ബന്ധനത്തിലാണു് മനുഷ്യർ. അതിൽ നിന്നു മോചനം നേടണം. ശ്രീ നാരായണൻ അക്കാലത്തു് അങ്ങനെ ആഗ്രഹിച്ചു. അതിൽ നിന്നു് സ്വതന്ത്രനാകാൻ അത്ര എളുപ്പമല്ല. അദ്ദേഹം അഗാധമായ ആലോചനയിൽ മുഴുകി. അതിനെപ്പററി കൂടുതൽ അറിവു നേടി. ഒരാറം കൂടുതൽ അറിവുനേടുമ്പോറം, ജീവിതത്തിൽ കൂടുതൽ ഉയർച്ചയുണ്ടാവും മററുള്ളവക്കു് നന്മചെയ്തു് ജീവിതം കൂടുതൽ നല്ലതാക്കാം,

അങ്ങനെയാണ് അദ്ദേഹം പ്രവർത്തിച്ചതു്. പലരുടെയും അനുഭവങ്ങൾ പല രീതികളിലാണ്

അദ്ദേഹം മുഖസ്തുതി കേട്ട്മയങ്ങിയില്ല. നല്ല ആത്മനിയന്ത്രണം ഉണ്ടായിരുന്നു. ജീവിതത്തിൽ ചില അടിസ്ഥാനമൂല്യങ്ങൾ ഉണ്ട്. സ്നേഹം, അനുകമ്പ, ദയ, സ്വാശ്രയശീലം, നിർഭയം. വിനയം തുടങ്ങിയവ അവയിൽ ഉൾപ്പെടുന്നതാണ് അദ്ദേഹത്തിനു ഈ ഗുണങ്ങൾ വേണ്ടുവോളമുണ്ടായിരുന്നു. അദ്ദേഹത്തിൻെറ സേവനം നിസ്വാർത്ഥമായിരുന്നു എല്ലാവരേയും സഹോദരന്മാരെപ്പോലെയും സഹോദരിമാരെപ്പോലെയും കരുതി. സമഭാവന അദ്ദേഹത്തിൻെറ ഒരു ഗുണമായിരുന്നു.

ശരീരസുഖത്തിൽ അദ്ദേഹം കൂടുതൽ ശ്രദ്ധിച്ചില്ല. മനസ്സിൻെറ ചിന്താശീലം വളർത്തിക്കൊണ്ടുവന്നു. മനസ്സിൻെറ പ്രത്യേക ശക്തി കൂടുതൽ വികസിച്ചു. അദ്ദേഹം സാത്വികനായി. എല്ലാററിൻേറയും അടിസ്ഥാനം മനസ്സാണെന്നു് അദ്ദേഹം അറിഞ്ഞു. ദേഹത്തിൻെറ ആരോഗ്യവും ആവശ്യമാണു്. അദ്ദേഹം ചിട്ടയോടു കൂടിയ ജീവിതം നയിച്ചു. ശക്തമായ ഒരു മനസ്സിനെ വികസിപ്പിച്ചെടുക്കുന്നതിൽ പരിപൂർണ്ണമായി വിജയിച്ചു. ആത്മനിയന്ത്രണവും മനോബലവും അദ്ദേഹത്തിനുണ്ടായിരുന്നു. പരിശുദ്ധമായ ബ്രഹ്മചര്യയാണു അതിനു് ഉപകരിച്ചതു്. നശിക്കുന്ന ശരീരത്തിൻെറ സുഖത്തിനല്ല, നശിക്കാത്ത സ്നേഹത്തിനാണ് അദ്ദേഹം പ്രാധാന്യം നല്കിയതു്. സർവചരാചരങ്ങളോടുമുള്ള കാരുണ്യമാണെതു്.

അദ്ദേഹം മനസ്സിൻെറ ഭേമത്തെമാററി. ഇവിടെ

കാണുന്ന ഗുണങ്ങൾ വെറും തോന്നലാണെന്നു് മനസ്സിലാക്കി. ശരിയായ ബോധം അദ്ദേഹത്തിനുണ്ടായി. ആത്മീയ ജീവിതം നയിക്കാൻ കഴിഞ്ഞു. ഇന്ദ്രിയങ്ങളെ നിയന്ത്രിച്ചു പരമസത്യം അനുഭവം കൊണ്ടറിഞ്ഞു. അതു് പഠനത്തിലൂടെയും തർക്കത്തിലൂടെയും അറിയേണ്ടതല്ല. ആത്മസാക്ഷാത്കാരമാണു് ഹിന്ദുമതത്തിൽ ഏററവും ശ്രേഷ്ഠമായിട്ടുള്ളതു്. അതിനാണു് ശ്രീനാരായണനും പ്രാധാന്യം നല്കിയതു്. അദ്ദേഹം ഏകാന്തചിന്ത ഇഷ്ടപ്പെട്ടു. സ്വന്തം വീടു വിട്ടുപോയി ഒരു താപസൻെറ ജീവിതം തുടങ്ങി.

യോഗാസന ശാസ്ത്രം ഭംഗിയായി പഠിക്കുകയും പരിശീലിക്കുകയും ചെയ്തു. അനുഭവത്തിലൂടെ പലതും അറിഞ്ഞു. ഒന്നാംകിടയോഗിയായിതീൎന്നു. ഒരു ആദ്ധ്യാത്മിക ജ്ഞാനിയുടെ ഉപദേശം അക്കാലത്തു് വേണ്ടിവന്നു. അന്നു് ശ്രീഅയ്യാസ്വാമികൾ പ്രശസ്തനായ ഒരു യോഗിയായിരുന്നു. തൈക്കാട്ടു് പാൎത്തിരുന്ന ഈ സന്യാസിയാണു് ശ്രീ നാരായണനെ യോഗവിദ്യയിൽ കൂടുതൽ അറിവു നേടാൻ സഹായിച്ചതും പരിശീലിപ്പിച്ചതും. അതിനു ശേഷമാണു് പൂർണ്ണമായ തപസ്സിലേക്കു് തിരിയാൻ തുടങ്ങിയതു്. കുട്ടിക്കാലം മുതൽ ഒരു താപസൻെറ ജീവിതത്തോടു് പ്രത്യേകം മമത ഉണ്ടായിരുന്നു.

തപസ്സിനുപററിയ സ്ഥലം തിരക്കി മരുത്വാമലയിൽ എത്തി. അവിടെ പിള്ളത്തടം എന്ന ഗുഹയുണ്ടു്. അതിനുള്ളിൽ ശ്രീനാരായണൻ തപസ്സാരംഭിച്ചു. എല്ലാ മതാചാര്യന്മാരുടെയും പരിഷ്കർത്താക്കളുടെയും ജീവിതത്തിൽ ഇങ്ങനെ ഏകാന്തതയിലുള്ള ധ്യാനമോ തപസ്സോ കാണാം. ഒരൊററക്കാര്യം മാത്രം മനസ്സിൽ

ഉറപ്പിച്ചുകൊണ്ടു് പരമമമായ ചിന്തയിൽ മുഴുകുന്ന അനുഭവങ്ങൾ എല്ലാ ചിന്താശീലർക്കുമുണ്ടു്. എന്നാൽ യോഗിയുടെ തപസ്സിനു മൂർച്ചയും ശ്രദ്ധയും ശക്തിയും കൂടും. ശ്രീനാരായണൻെറ ജീവിതത്തിലെ ഒരു പ്രധാന ഘട്ടമായിരുന്നു അതു്. മനസ്സിനെ നിയന്ത്രിച്ചു് ആത്മാവിൽ ഉറപ്പിക്കണം. ശരീരത്തിനുള്ളിലെ ശക്തിയും പ്രപഞ്ചം നിറഞ്ഞുനിൽക്കുന്ന ആത്മാവും ഒന്നാണെന്നറിയുന്നു. അപ്പോൾ നിത്യാനന്ദമുണ്ടാവുന്നു, ആത്മാനന്ദമുണ്ടാവുന്നു. അവിടെ ഗുണമില്ല. എല്ലാം ചൈതന്യമാണ്. ഈ തപസ്സിനുശേഷം ഒരു തികഞ്ഞ സിദ്ധനായി മാറി. അന്നത്തെ മലയാളനാട്ടിൻെറ പല ദിക്കുകളിലും സഞ്ചരിച്ചു. ഇന്ത്യയുടെ മററു പല ഭാഗങ്ങളിലും തനിയേ യാത്ര ചെയ്തു. ഒരു അസാധാരണ യോഗിയായിത്തീന്ന അദ്ദേഹത്തിൻെറ വാക്കുകളും പ്രവൃത്തികളും അസാധാരണങ്ങളായിരുന്നു. അവയ്ക്കു് പരിപാവനത്വവും ആകർഷകത്വവും ആത്മാർത്ഥതയും ഉണ്ടായിരുന്നു. അനേകായിരം ജനങ്ങൾ അവ ശ്രദ്ധിച്ചു. അവരുടെ ജീവിതത്തിൽ അവ മാററം ഉണ്ടാക്കി.

## 3. മഹാനായ സാമൂഹിക പരിഷ്കർത്താവ്

ദുരിതത്തിലും അജ്ഞതയിലും താണുകിടന്ന ജനസമൂഹത്തിൻെറ രക്ഷകനായി ശ്രീനാരായണൻ ഉയർന്നു. ഒരു പരമസിദ്ധനു് ഈ ലോകത്തിൽ സാധാരണ ഗതിയിൽ കർമ്മമനുഷ്ഠിച്ചേ തീരു എന്നില്ല. ഗുരുവിൻെറ ജനനം കൊണ്ടു് നേടേണ്ടതു് സാധുജനരക്ഷയായിരുന്നു, അദ്ദേഹം നിസ്സംഗനായിരുന്നു. അന്നത്തെ കേരളത്തിലെ സമൂഹത്തിൽ പലതിന്മകളും അസമത്വങ്ങളും നിലനിന്നിരുന്നു. അവയെ മാററാൻ യതിക്കേണ്ടതു് അദ്ദേഹത്തിൻെറ ജീവിതോദ്ദേശ്യമാണെന്നു് വിശ്വസിച്ചു.

അന്നത്തെ ഹിന്ദുമതവിശ്വാസികൾ പൊതുവെ രണ്ടുചേരിയിൽ നിലയുറപ്പിച്ചു. ഒരുകൂട്ടർ, അവർണ്ണർ, മറേറകൂട്ടർ സവർണ്ണർ. സവർണ്ണർ സമൂഹത്തിൽ പലതും കൈയടക്കിവച്ചിരുന്നു. അവർണ്ണർ പലരംഗങ്ങളിലും പിൻതള്ളപ്പെട്ടിരുന്നു. അവർണ്ണർക്കു യഥേഷ്ടം വിദ്യാഭ്യാസം നടത്താൻ സാദ്ധ്യമല്ലായിരുന്നു. വേദങ്ങളും മററും പഠിക്കാനും അഛർക്കു സാദ്ധ്യമല്ലായിരുന്നു. ക്ഷേത്രങ്ങൾ നിർമ്മിക്കാനും അവർക്കു് അവകാശമുണ്ടായിരുന്നില്ല. ക്ഷേത്രത്തിൽ പ്രതിഷ്ഠനടത്താനും പൂജ ചെയ്യാനും അവർക്കു് അനുവാദമില്ലായിരുന്നു. ഇക്കാര്യങ്ങൾ അവർണ്ണർക്ക ചെയ്യുകൂടെന്നു കാണിക്കുന്ന രേഖകളും പ്രചരിപ്പിച്ചിരുന്നു.

അന്നു് അനാചാരങ്ങൾ ശക്തിപ്രാപിച്ചിരുന്നു. ഈ യോഗി കേരളത്തിൽ പലസ്ഥലങ്ങളിലും സഞ്ചരിച്ചു് എല്ലാം നേരിട്ടു്മനസ്സിലാക്കി. ദുരിതമനുഭവിക്കുന്നവരെ രക്ഷിക്കാൻ ഉറച്ചു. അതിനുള്ള വഴിയെപ്പററി ഉറക്കെ ചിന്തിച്ചു. ആ അന്ധതയെ അകററേണ്ടിയിരുന്നു അതിനെതിരെ ഒരു വലിയ ജനകീയശക്തി ഉയന്നു വരണമായിരുന്നു. അതിനുള്ള ഒരുക്കങ്ങൾ ആരംഭിച്ചു. അദ്ദേഹത്തിൽ സമ്പൂർണ്ണ വിശ്വാസമുണ്ടായിരുന്ന വലിയൊരു ജനസമൂഹമുണ്ടായിരുന്നു. അദ്ദേഹം അവരെ ഒററ ശക്തിയാക്കി, അനീതിയെയും അസമത്വങ്ങളെയും എതിർക്കാനുള്ള ഒന്നാംതരം ഉപകരണമാക്കിത്തീർത്തു. അദ്ദേഹം യോഗിയായ നേതാവും മനുഷ്യസ്നേഹിയായ സാമൂഹിക പരിഷ്കർത്താവുമായി, സംഘടിച്ച ശക്തി നേടാൻ അദ്ദേഹം ഉപദേശിച്ചു. അന്നത്തെ സമൂഹത്തിലെ അസമത്വങ്ങൾ മാററാൻ ഒരു സംഘടിതശക്തി ആവശ്യമായിരുന്നു.

പല പ്രയാസങ്ങളും നേരിടേണ്ടിവന്നു. പ്രശ്നങ്ങളെ ക്ഷമയോടെ നേരിട്ടു. ഉയിർത്തെഴുന്നേററ ഒരുജനസമൂഹത്തെ അദ്ദേഹം രൂപപ്പെടുത്തി, ശ്രീനാരായണന്റെ നേതൃത്വത്തിൽ അവർപുത്തൻ കരുത്തുനേടി, സവർണ്ണരുടെ അനീതിയെയും മേധാവിത്വത്തെയും അവർ വീറോടെ എതിർത്തു. യോഗിയായ നേതാവിനു ഭാവിയിൽ എന്തു സംഭവിക്കുമെന്നു് വ്യക്തമായി പ്രവചിക്കാൻ കഴിയുമായിരുന്നു. രക്തം ചൊരിയാത്ത ഒരു സാമൂഹിക വിപ്ളവമായിരുന്നു അതു്. യോഗിവര്യൻ ക്രാന്തദർശിയാണെന്നു് പറയേണ്ടതില്ല. നല്ലൊരു പ്രവർത്തന പദ്ധതി അദ്ദേഹം തയാറാക്കി. അദ്ദേഹം തന്നെ ക്ഷേത്രങ്ങരം നിർമ്മിച്ചു. അദ്ദേഹം തന്നെ പ്രതിഷ്ഠയും നടത്തി. അന്നത്തെ കേരളത്തിലെ സാമൂഹിക ജീവിതത്തിലെ ഒരു വലിയ വിപ്ളവമായിരുന്നു അതു്.

കേരളത്തിൻെറ തലസ്ഥാനമായ തിരുവനന്തപുരത്തിനുഅല്പം അകലെ കിഴക്കുമാറി സ്ഥിതിചെയ്യുന്ന സ്ഥലമാണു് അരുവിപ്പുറം, അവിടെയാണു് ശ്രീനാരായണൻ 1888—ൽ ആദ്യമായി ക്ഷേത്രം നിർമ്മിച്ചതു്. അദ്ദേഹത്തിൽ അഗാധമായ വിശ്വാസമുണ്ടായിരുന്ന ജനസമൂഹം എല്ലാററിനും സഹായമായിനിന്നു. ഒരു ശിവലിംഗം അവിടെ പ്രതിഷ്ഠിച്ചു. അന്നു്സവർണ്ണർ മാത്രമാണ് പ്രതിഷ്ഠയും ക്ഷേത്ര നിർമ്മാണവും നടത്തിയിരുന്നതു്. ശ്രീനാരായണൻ അതിനെ വകവച്ചില്ല. നിർഭയനും മനുഷ്യസ്നേഹിയുമായ അദ്ദേഹം ഒരു അന്ധവിശ്വാസത്തെ തുത്തെറിഞ്ഞു. അദ്ദേഹത്തിൻെറപിന്നിൽ അർപ്പണ മനോഭാവമുള്ള ഒരു ജനസമൂഹം ഉണ്ടായിരുന്നു കേരളചരിത്രത്തിലെ ഒരു നാഴികക്കല്ലാണതു്. ജാതി,

മതം എന്നിവയുടെ വ്യത്യാസമില്ലാതെ എല്ലാപേരും സഹോദരന്മാരെപ്പോലെ കഴിയേണ്ട മാതൃസ്ഥാപനമായിരിക്കണം ക്ഷേത്രം എന്നും അദ്ദേഹം ആ ക്ഷേത്രത്തിന്റെ മുന്നിൽ രേഖപ്പെടുത്തി.

മനുഷ്യൻ മനുഷ്യനായിരിക്കണം, ഒരുമയോടെ അവർ ജീവിക്കണം, സ്വതന്ത്രരായിരിക്കണം, ആരാധനാ സ്വാതന്ത്ര്യവും ആവശ്യമാണു്. ജനങ്ങൾ സഹോദരന്മാരാണ്, ജീവിക്കണം, ജീവിക്കാൻ അനുവദിക്കണം. അങ്ങനെയുള്ള ഒരു ലോകത്തെയാണു് അദ്ദേഹം ഭാവനയിൽ കണ്ടതു്. ആ സത്യബോധം അരുവിപ്പുറത്തെ ബിംബ പ്രതിഷ്ഠയുടെ പിന്നിലുണ്ടു്. ഒരു അനാചാരത്തിനെ അതു് കുലുക്കി വിറപ്പിച്ചു. ബ്രാഹ്മണർക്ക മാത്രമേ അന്നു് പ്രതിഷ്ഠ നടത്തുവാൻ അധികാരമുണ്ടായിരുന്നുള്ളു. ഗുരു അങ്ങനെ പ്രതിഷ്ഠ നടത്തിയതിനെതിരെ ശക്തമായ വിമർശനങ്ങളുണ്ടായി. അദ്ദേഹം ഈഴവ ശിവനെയാണു് പ്രതിഷ്ഠിച്ചതെന്നു് അഭിപ്രായപ്പെട്ടു. അവരുടെ എതിർപ്പു് അങ്ങനെ കെട്ടടങ്ങി.

പിന്നീടു് കേരളത്തിലുടനീളം ഇപ്രകാരമുള്ള ക്ഷേത്രങ്ങൾ സാധാരണക്കാർ നിർമ്മിച്ചു. ഗുരു അവിടെയെല്ലാം പ്രതിഷ്ഠകൾ നടത്തി. കേരളത്തിനു പുറത്തുള്ള ചില സ്ഥലങ്ങളിലും അദ്ദേഹം പ്രതിഷ്ഠാകർമ്മം നിർവഹിച്ചു. മദ്രാസ്, മംഗലാപുരം, സിലോൺ എന്നിവിടങ്ങളിൽ പ്രതിഷ്ഠ നടത്തുവാൻ ഗുരു പോയിട്ടുണ്ടു്. അനവധി പുത്തൻ ക്ഷേത്രങ്ങൾ ഉയർന്നുവന്നു. ഗുരുപ്രതിഷ്ഠ നടത്തിയ ക്ഷേത്രങ്ങളിൽ എല്ലാമതവിശ്വാസികൾക്കും പ്രവേശിക്കാൻ അനുവാദം നല്കി. ചില ആശ്രമ

ങ്ങളും അദ്ദേഹം ആരംഭിച്ചു. ആശ്രമങ്ങളുടെ സമീപം വിദ്യാലയങ്ങളും തുടങ്ങി. അന്നു് അവർണ്ണർക്കു മററുള്ള വരോടൊപ്പം ഇരുന്നു് സ്വതന്ത്രമായി പഠിക്കാൻ കഴി ഞ്ഞില്ല. അതുകൊണ്ടു് വിദ്യമൂലം അറിവുനേടേണ്ടി യിരുന്നു. സ്വതന്ത്രജീവിതത്തിനു അതു് ആവശ്യ മായിരുന്നു.

## 4. ഒരു മതാചാര്യൻ

ശ്രീ നാരായണൻ ഒരു മതാചാര്യനുമായിരുന്നു. എല്ലാ പേർക്കും സംതൃപ്തിയും സമാധാനവും ഐശ്വര്യവും ആവശ്യമാണു്. ജീവിതത്തിലെ പ്രയാസങ്ങൾ മറന്നു് മനസ്സിനെ പരിശുദ്ധമാക്കേണ്ടതുണ്ടു്. അതിനു ഈശ്വര നെക്കുറിച്ചുള്ള ചിന്ത സഹായിക്കുന്നു. സൽഭാവങ്ങൾ ഏവർക്കും കൂടിയേ തീരൂ. ഈ മാററങ്ങൾ സമൂഹത്തിൽ കൊണ്ടുവരാനാണു് അദ്ദേഹം ക്ഷേത്ര നിർമ്മാണത്തിനു പ്രാധാന്യം നല്കിയതു്. ശുദ്ധമായ വികാരങ്ങളും ശുദ്ധമായ വിചാരങ്ങളും ജനങ്ങൾക്കുകൂടിയേതീരൂ. മത പരമായ ഒരു ഉണർവ്വുകൂടി തൻെറ അനുയായികൾക്കു വേണ്ടിയിരുന്നു.

പണ്ടു് ഹിന്ദുക്ഷേത്രങ്ങൾ നിർമ്മിക്കാൻ കൂടുതൽ ധനം വേണ്ടിയിരുന്നു. അദ്ദേഹം ആവശ്യത്തിലധികം ധനം ചെലവാക്കുന്നതിനു എതിരായിരുന്നു. അവ മനോ ഹരമായിരിക്കണം. വലിപ്പത്തിനേക്കാൾ കൂടുതൽ പ്രാധാന്യം നല്കിയതു് മനോഹാരിതയ്ക്കാണു്. ക്ഷേത്ര ത്തിൽ ദർശനം നടത്തുന്നവർക്കു് വിശ്രമിക്കാൻ സൗകര്യം വേണം. അവിടെ ആദ്ധ്യാത്മികകാര്യങ്ങൾ ചർച്ച ചെയ്യാനും പഠിക്കാനും സൗകര്യം ഉണ്ടായിരിക്കണം. ക്ഷേത്രങ്ങളുടെ അടുത്തു് പള്ളിക്കൂടങ്ങൾ സ്ഥാപിക്കാൻ നിർദ്ദേശിച്ചു. തോട്ടങ്ങളും വേണം.

വിദ്യാർത്ഥികൾ വ്യവസായങ്ങളിൽ പരിശീലനം നേടണം. ഗ്രന്ഥശാലകളും ആരംഭിക്കണം. തൊഴിലുകളുമായി ബന്ധപ്പെട്ട് അവരുടെ അഭിരുചി വികസിക്കണം. ക്ഷേത്രങ്ങളിൽ അനേകം പേർ വരും. അവർക്ക് കുളിക്കുന്നതിനു ക്ഷേത്രക്കുളം നിർമ്മിക്കണം. സന്ധ്യയ്ക്കുള്ള ആരാധനയിൽ ഭക്തന്മാർ പങ്കെടുക്കണം. ഇങ്ങനെ നല്ല ജീവിതചര്യകൾ ജനങ്ങളെ ശുദ്ധീകരിക്കുമെന്ന് അദ്ദേഹത്തിന്നറിയാമായിരുന്നു.

ക്ഷേത്രങ്ങളിൽ ഭക്തന്മാർ പല സാധനങ്ങളും ധനവും നല്കുന്നത് പതിവാണ്. അവയെല്ലാം പാവപ്പെട്ടവർക്കുവേണ്ടി ഉപയോഗിക്കാൻ നിർദ്ദേശിച്ചു. ക്ഷേത്രങ്ങളും പരിസരങ്ങളും ശുചിയായി സൂക്ഷിക്കണം. നല്ല വിചാരവും നല്ല പ്രവൃത്തിയും ഉണ്ടാകാൻ നല്ല ചുറ്റുപാടും ആവശ്യമാണ്. നല്ല വിചാരമുള്ളവർക്കു മാത്രമേ ഈശ്വരനെക്കുറിച്ചുള്ള നല്ല വിചാരമുണ്ടാകുകയുള്ളൂ. ക്ഷേത്രങ്ങളിലെ ബിംബങ്ങൾ ഭക്തന്മാർക്ക് ശ്രദ്ധ കേന്ദ്രീകരിക്കാൻ ഉപകരിക്കുന്നു. അവർ ഭക്തിയിൽ ലയിക്കുമ്പോൾ പരമമായ ശക്തിയായ ഈശ്വരനെയാണ് അത് ദർശിക്കുന്നത്. അത് ശരീരത്തിനും മനസ്സിനും ഒരു അപൂർവമായ ആനന്ദം നല്കുന്നു.

ക്ഷേത്രങ്ങളുമായി ബന്ധപ്പെട്ട വായനശാലയിൽ സർവ്വമതങ്ങളെപ്പറ്റിയുമുള്ള ഗ്രന്ഥങ്ങൾ കൂടിയേതീരൂ. വിവിധ ഗ്രന്ഥങ്ങൾ ശേഖരിക്കണം. ഭക്തജനങ്ങൾ അവ വായിക്കുകയും പഠിക്കുകയും വേണം. അവർ അറിവും ഉണർവ്വും ഭക്തിയും നേടണം. അദ്ദേഹത്തിനു ക്ഷേത്രങ്ങൾ വെറും ആരാധനാലയങ്ങൾ മാത്രമല്ല. ഭക്തന്മാർക്കു വിജ്ഞാനം നേടാനും ആന്തരികമായ വളർച്ചയുണ്ടാ

കുന്നും അവ അവസരങ്ങൾ നല്കണം. ഇങ്ങനെയുള്ള വിപ്ളവ പ്രവർത്തനങ്ങൾ നടപ്പാക്കാൻ കഠിനയത്നം നടത്തിയതുകൊണ്ടു കൂടിയാണ് ഗുരു അന്നത്തെ കേരളത്തിലെ ഭൂരിപക്ഷം ജനങ്ങളുടെയും ആദരവിനും ആരാധനയ്ക്കും അർഹനായത്. ബുദ്ധിപരമായ ഒരു മാററം അന്നത്തെ കേരളത്തിൽ. ഉടലെടുത്തു.

ലോകത്തു് ആന്തരികമായി ഒരു ശക്തിയേയുള്ളു. പല ഗുണങ്ങളും ആകൃതിയും മററു പ്രത്യേകതകളും ഉണ്ടെന്നു് നമുക്കു് തോന്നുന്നു. ഈശ്വരൻെറ ശക്തി കൊണ്ടു് നമുക്കു് ഈ കാണുന്നതെല്ലാം ഉണ്ടെന്നു തോന്നുന്നു. എന്നാൽ ഈശ്വരൻ എന്ന ശക്തിമാത്രമേ യഥാർത്ഥത്തിൽ ഉള്ളു.

കേരളത്തിലെ ഭൂരിപക്ഷം ജനസമൂഹത്തിനും അന്നു മനുഷ്യരെപ്പോലെ സ്വതന്ത്രമായി ജീവിക്കാൻ കഴിഞ്ഞില്ല. പല അസമത്വങ്ങളും നിലനിന്നിരുന്നു. ജാതിയുടെ പേരിൽ പാരതന്ത്ര്യം തന്നെ ഉണ്ടായിരുന്നു. ജാതിക്കു നാരായണഗുരു പ്രാധാന്യം നല്കിയില്ല. ശരീരശാസ്ത്രപ്രകാരം ഒരേ രീതിയിലുള്ള ശരീരമാണു് എല്ലാ ജാതിക്കാർക്കുമുള്ളതു്. ജ്ഞാനതന്തുക്കൾ ഒരുപോലെയാണു്. മനുഷ്യശരീരങ്ങൾ പ്രവർത്തിക്കുന്നതും ഒന്നുപോലെയാണു്. മനുഷ്യൻ്ജാതി ഒന്നേയുള്ളു എന്നു് അദ്ദേഹം അഭിപ്രായപ്പെട്ടു. അന്നത്തെ ഹിന്ദുസമൂഹത്തെ പലതായി വേർതിരിച്ചു നിറുത്തിയിരുന്ന ജാതിവ്യവസ്ഥ വളരെ ക്രൂരവും അന്ധവുമായിരുന്ന കാലത്താണ് ഈ ചിന്താഗതി കേരളത്തിൽ ശക്തിപ്രാപിച്ചതു്. മനുഷ്യസമുദായത്തിൽ താഴെക്കിടയിൽ ഉള്ളവർക്കും ജാതിയുടെ പേരിൽ പ്രയാസങ്ങൾ അനുഭവിച്ചവർക്കും അദ്ദേഹത്തിൻെറ ചിന്താപദ്ധതി ഒരു അനുഗ്രഹമായിരുന്നു.

മനുഷ്യത്വം ഉയർത്തിക്കാട്ടാൻ ഗുരുവിൻെറ ഈ പരിഷ്കരണ പ്രസ്ഥാനത്തിനുകഴിഞ്ഞു. സൽക്കർമ്മങ്ങൾ ആവശ്യമാണ്. നിഷ്കാമ കർമ്മങ്ങൾ വേണം. കുലീനകുടുംബത്തിൽ ജനിച്ചതുകൊണ്ടോ ഉന്നതജാതിയിൽ ജനിച്ചതുകൊണ്ടോ മനുഷ്യത്വം ഉണ്ടാകണമെന്നില്ല. ഉത്തമനായ മനുഷ്യസ്നേഹി ജാതിഭേദമനുസരിച്ചല്ലാ സജ്ജനങ്ങളെ വേർതിരിച്ചറിയുന്നത്. അദ്ദേഹത്തിനു എല്ലാപേരും ആത്മസഹോദരന്മാരാണ്.

ഒരാളിലുള്ള മാനുഷികമൂല്യങ്ങളെ കണക്കാക്കിയാണ് നല്ലമനുഷ്യനെ തിരിച്ചറിയേണ്ടതു്. അന്ധവിശ്വാസവും അനാചാരങ്ങളും അസമത്വവും തലതിരിഞ്ഞ ജാതിചിന്തയും സമൂഹത്തിൽ ഉടലെടുത്തിരുന്നു. അന്നത്തെ കേരളത്തിൽ ഹിന്ദുമതത്തിലെ അന്ധമായ ജാതിചിന്തയാകുന്ന മാലിന്യത്തെ തുടച്ചെറിയാൻ ശ്രീനാരായണൻെറ പുരോഗമന പ്രവർത്തനങ്ങൾ സഹായിച്ചു. ജാതി കേരളത്തിൽ എന്നെന്നേയ്ക്കുമായി അവസാനിച്ചു എന്നല്ല പറഞ്ഞതു്. അന്ധതയ്ക്കും ക്രൂരതയ്ക്കും മാററംവന്നു എന്നാണ് പറഞ്ഞതിൻെറ അർത്ഥം അതു് ഇവിടെ വമ്പിച്ച മാററം ഉണ്ടാക്കി. ഹിന്ദുമതത്തെ പരിഷ്കരിക്കാൻ ഒരു സംഘടിത പ്രസ്ഥാനം വേണ്ടിയിരുന്നു മതപരമായ വീക്ഷണത്തിൽ മാററംവരുത്തി. സാമൂഹിക പുരോഗതിയ്ക്ക പാതയൊരുക്കാൻ അതു് അത്യാവശ്യമായിരുന്നു. അതുകൊണ്ടാണ് ജാതിയെപ്പററി ചോദിക്കുകയോ വിചാരിക്കുകയോ പറയുകയോ ചെയ്യരുതെന്നു് അദ്ദേഹം പറഞ്ഞതു്.

ഒരു വ്യക്തിയുടെ പേരും സ്ഥലവും തൊഴിലും

പ്രധാനപ്പെട്ടവയാണ്, ഒരുത്തന്റെ ജാതി അറിഞ്ഞേ തീരു എന്നില്ല. ഒരാളുടെ ശരീരം നോക്കിയാൽ അയാളുടെ ജാതിയെപ്പററി ഊഹിക്കാം, നല്ല ചിന്തയും നല്ല നിരീക്ഷണവും ഇക്കാര്യത്തിനു ഉപയോഗിക്കണം. ശരിയായ ഭക്തിയുള്ള ഏവർക്കും ഈശ്വരനെ ആരാധിക്കാം. ഇന്ന ജാതിക്കാരനേ ആരാധനപാടുള്ളു എന്നു് ഈശ്വരൻ പറഞ്ഞിട്ടില്ല. ഈശ്വരൻ എന്ന ശക്തി എല്ലാററിലും ഉണ്ടു്. ആ ശക്തിക്കു സമഭാവനയാണുള്ളതു്. ആ ശക്തിക്കു ശത്രുവും മിത്രവുമില്ല. എല്ലാപേരും ഒന്നുപോലെയാണു്.

ഗുരു വേണ്ടുവോളം ആത്മബോധം നേടി. അതുകൊണ്ടാണു് ഈ മാററം അന്നത്തെ ഹിന്ദുമതത്തിൽ വരുത്താൻ പ്രാപ്തനായതു്. അങ്ങനെ മനുഷ്യസമൂഹത്തെ ഒരു ജാതിയായിക്കരുതി. ഈ ഏക ജാതിസന്ദേശം അദ്ദേഹത്തിന്റെ ഒരു പ്രത്യേകതയാണു്.

ജീവിതം കൂടുതൽ നല്ലതാക്കിമാററാനാണു് മതം സഹായിക്കുന്നതു്. ജീവിതത്തിൽ സന്തോഷവും സമാധാനവും സംതൃപ്തിയും മററും കൂടിയേ തീരു. നാരായണ ഗുരുവിന്റെ ഏകമത സന്ദേശവും പ്രസിദ്ധമാണു്. നല്ല ജീവിതചര്യകളാണു് അദ്ദേഹം അതിനു വേണ്ടി ഉപദേശിച്ചിട്ടുള്ളതു്. എല്ലാമതങ്ങളുടെയും പരമമായ തത്വം ഒന്നുതന്നെയാണെന്നു് അന്ത്യമായ പഠനത്തിൽ നിന്നു് അറിയാം. അവയുടെ ഉദ്ദേശ്യവും ഒന്നുതന്നെ. നാരായണ ഗുരു ഏകമതവിശ്വാസത്തിലൂടെ സ്ഥാപിക്കുന്നതും അതു തന്നെ. അമൂല്യമായ വിജ്ഞാനം മൂലം ജനതയുടെ ദുരിതം മാററാനാണു് മതാചാര്യന്മാർ ശ്രമിക്കുന്നതു്. അവരെ ജീവിതത്തിന്റെ നേരായ മാർഗ്ഗത്തിലേക്കു

നയിക്കുന്നു.

എല്ലാററിന്റെയും അടിസ്ഥാനമായത് ഈശ്വര നാണ്, ചൈതന്യമാണ്. അതാണ് ഏകലക്ഷ്യം പലവഴികളിലൂടെ ആചാര്യന്മാർ ശ്രമിക്കുന്നു. തിന്മയെ ഉപേക്ഷിച്ച് നന്മയെ സ്വീകരിക്കാൻ എല്ലാമതങ്ങളും ഉപദേശിക്കുന്നു. അതിനുള്ളവഴികളും ചൂണ്ടിക്കാട്ടുന്നു. ശ്രീനാരായണനും അതുതന്നെയാണ് ചെയ്തത്. സൂക്ഷ്മ മായ അന്വേഷണങ്ങൾക്ക് മതങ്ങൾ സഹായിക്കുന്നു എന്ന് അദ്ദേഹം പറഞ്ഞിട്ടുണ്ട്. അപ്രകാരം അദ്ദേഹം കേരളത്തിലെ ഭൂരിപക്ഷം ജനങ്ങളിലും ബാഹ്യമായും ആന്തരികമായും മാററങ്ങൾ ഉണ്ടാക്കാൻ വമ്പിച്ച പരി ശ്രമങ്ങൾ തുടങ്ങി.

ഗുരുവിനു അടിയുറച്ച ഏകദൈവ വിശ്വാസം ഉണ്ടാ യിരുന്നു, കേരളത്തിലും അന്യദേശങ്ങളിലും പല ദേവ പ്രതിഷ്ഠകളും അദ്ദേഹം നടത്തി. എന്നാൽ ഒടുവിൽ നിലക്കണ്ണാടി പ്രതിഷ്ഠകളാണ് അദ്ദേഹം നടത്തിയിട്ടു ള്ളത് അങ്ങനെ ആരാധന നടത്തുന്നയാൾ കണ്ണാടിയിൽ പ്രാർത്ഥന നടത്തുന്ന സ്വന്തം രൂപത്തെകാണുന്നു. താൻ ബ്രഹ്മമാണ് എന്ന വേദാന്തരഹസ്യം അയാൾ അറി യുന്നു. എല്ലാം ഒരു ചൈതന്യം മാത്രമാണെന്ന് വ്യക്ത മാവുന്നു. ഭക്തനു ഇതുമൂലം തന്നിൽതന്നെ ഈശ്വരാംശം കണ്ടെത്താൻ കഴിയുന്നു. ആത്മജ്ഞാനം ലഭിക്കാൻ ഇതു സഹായിക്കുന്നു, ഭക്തി എന്നുപറയുന്നത്, ആത്മാ വിനെ ധ്യാനിക്കലാണ്. ഹിന്ദുമതത്തിലെ അദ്വൈത ചിന്താപദ്ധതി പ്രകാരമുള്ളതാണ് നാരായണഗുരു വിന്റെ ഏകദൈവവിശ്വാസം. ബ്രഹ്മം അഥവാ ചൈതന്യം ഒന്നേയുള്ളൂ. ഈ വിശ്വാസത്തിൽ നിന്നാണ്

"ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യനു്" എന്ന സന്ദേശത്തിനു രൂപം നൽകിയതു്. ഈ ചൈതന്യത്തിന്റെ ഗുണാതീതമായ ഭാവമുണ്ടു്. ഏകദൈവം എന്നു് അദ്ദേഹം വിശേഷിപ്പിച്ചതു് ഇതിനെയാണു്. എല്ലാററിന്റെയും അടിസ്ഥാനമായ ആ ഒന്നിൻെറ ഒന്നായിരിക്കുന്ന അവസ്ഥയാണതു്.

## 5 ഒരു സാഹിത്യകാരൻ

ശ്രീനാരായണൻ അനുഗ്രഹീതനായ ഒരു കവി എന്ന നിലയിലും ആരാധ്യനാണ്. വേദാന്ത ചിന്തയും വിശ്വപ്രേമവും ജീവകാരുണ്യവും ദാർശനിക കവിതകളിൽ കാണാം. പദ പ്രയോഗത്തിലെ മിതത്വവും ലാളിത്യവും അർത്ഥപുഷ്ടിയും ശ്രദ്ധേയമാണ്. അദ്ദേഹത്തിൻെറ ഏററവും നല്ല ദാർശനിക കവിതകൾ "ദർശനമാലയും" "ആത്മോപദേശശതക"വുമാണ്. ജീവിതരഹസ്യം കണ്ടെത്തിയ ഒരു ഋഷിയുടെ കവിതകളാണവ.

ഈ അതിവിശിഷ്ടകവിതകളെ അനേകം പണ്ഡിതന്മാർ വ്യാഖ്യാനിച്ചിട്ടുണ്ടു്. പ്രസിദ്ധങ്ങളായ പല വരികളും അവയിലുണ്ടു്. "ആത്മോപദേശശതക"ത്തിലെ ഈ വരികൾ നോക്കുക:

"മനമലർ കൊയ്തു മഹേശ പൂജചെയ്യും
മനുജനു മറെറാരു വേലചെയ്തിടേണ്ട."

ആത്മോപദേശ ശതകത്തിലെ ഈ വരികൾ വിദ്യാസമ്പന്നരായ എല്ലാ കേരളീയരും ചൊല്ലാറുണ്ടു്.

"അവനവനാത്മസുഖത്തിന്നാചരിക്കു
ന്നവയപരന്നു സുഖത്തിനായ്‌വരേണം."

ആദ്യകാലങ്ങളിൽ അദ്ദേഹം അനേകം സ്തോത്രങ്ങൾ രചിച്ചു. ലാളിത്യവും ഭക്തിരസവും പദഘടനയിലുള്ള സൗകുമാര്യവും അവയ്ക്കുണ്ട്. ഗണപതി, സുബ്രഹ്മണ്യൻ, ശിവൻ തുടങ്ങിയ ദേവതകളെപ്പററി സ്തോത്രങ്ങൾ എഴുതിയിട്ടുണ്ട്.

"ശിവശതക"ത്തിലെ ഈ വരികൾ നോക്കുക :

"ജയ ജിതകാമ, ജനാർദ്ദനസേവിത,
ജയ ശിവശങ്കര, ശർവ, സനാതന
ജയ ജയ മാനകളേബര, കോമള,
ജയ ജയ സാംബ, സദാശിവ, പാഹിമാം.

മുകളിൽ ഉദ്ധരിച്ച വരികളിൽ ഭക്തിയും പദങ്ങളുടെ സൗകുമാര്യവും ഒന്നുപോലെ ദർശിക്കാം. ജാതിയെപ്പററി ഗുരു എഴുതിയിട്ടുള്ള കവിതയിലെ വരികൾ ഇന്ന് ലോകപ്രശസ്തി നേടിക്കഴിഞ്ഞു. അതിങ്ങനെ തുടങ്ങുന്നു:

"ഒരു ജാതി ഒരുമതം
ഒരു ദൈവം മനുഷ്യന്
ഒരു യോനിയൊരാകാരാ—
മൊരു ഭേദവുമില്ലതിൽ,
ഒരു ജാതിയിൽ നിന്നല്ലോ
പിറന്നീടുന്നു സന്തതി
നരജാതിയിതോർക്കുമ്പോ—
ളൊരു ജാതിയിലുള്ളതാം
നരജാതിയിൽ നിന്നത്രേ
പിറന്നീടുന്നു വിപ്രനും
പറയൻ താനുമെന്തുള്ള—
തന്തരം നരജാതിയിൽ"

പരമമായ ആത്മജ്ഞാനം നേടിയ ദാർശനിക കവിയാണ് ഗുരു. മലയാളം, തമിഴ്, സംസ്കൃതം എന്നീ ഭാഷകളിൽ അദ്ദേഹം കവിതകൾ രചിച്ചു. അനേകം ഭാഷകളിൽ അദ്ദേഹത്തിൻെറ പല കവിതകളും തർജ്ജമ ചെയ്യപ്പെട്ടിട്ടുണ്ട്. ഗുരുവിന്റെ കവിതകളുടെ സമാഹാരം വ്യാഖ്യാനത്തോടുകൂടി പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്.

### 6. ശ്രീനാരായണഗുരുവിൻെറ മഹത്ത്വം

ശ്രീനാരായണഗുരുവിനു ഭാരതീയ മതാചാര്യന്മാരുടെ കൂട്ടത്തിലും സാമൂഹിക പരിഷ്കർത്താക്കളുടെ കൂട്ടത്തിലും ആദരണീയമായസ്ഥാനം ഉണ്ട്. യഥാർത്ഥത്തിൽ ചട്ടമ്പിസ്വാമിയുടെയും ശ്രീ നാരായണ ഗുരുവിൻെറയും സേവനങ്ങൾ ഈ രംഗത്ത് വലിയ അനുഗ്രഹങ്ങളായിരുന്നു. അവർ യോഗികളായ സാമൂഹിക പരിഷ്കർത്താക്കളും മതാചാര്യന്മാരും ആയിരുന്നു. അവർ ആത്മജ്ഞാനം നേടി. അതിൻെറ പ്രകാശം കേരളത്തിലെ ജനസമൂഹത്തിനു നല്കി. കേരളത്തിലെ സാമൂഹിക ജീവിതത്തിൽ വമ്പിച്ച മാററങ്ങൾക്ക് ഇവരുടെ സേവനങ്ങൾ സഹായിച്ചു. രണ്ടുപേരും തൈക്കാട്ട് അയ്യാസ്വാമിയിൽ നിന്നു് യോഗവിദ്യകൾ അഭ്യസിച്ചു. അവരുടെ മാർഗ്ഗങ്ങൾ അവർ തിരഞ്ഞെടുത്തു.

വടക്കേ ഇന്ത്യയിൽ ശ്രീ ബുദ്ധൻ ജാതി ചിന്തകൾക്ക് ഉപരി മനുഷ്യസമൂഹത്തെ ഉയർത്തി നിറുത്താൻ ശ്രമിച്ചു, വെറുമൊരു മതസ്ഥാപകൻ മാത്രമായിരുന്നില്ല അദ്ദേഹം. ബുദ്ധനെ ഹിന്ദുമതത്തിൻെറ ഏററവും വലിയ വിപ്ളവ സന്തതി എന്നും ചിലർ വിളിക്കുന്നുണ്ട്. അതുപോലെ ഗുരു അന്ധമായ ജാതി ചിന്തകൾക്ക് എതിരായിരുന്നു. ശ്രീനാരായണൻെറ പരി

ശ്രമഫലമായാണ് അന്നത്തെ കേരളത്തിലെ ഭൂരിപക്ഷം വരുന്ന അവശജാതിക്കാർ സംഘടിച്ച് ശക്തരാകാൻ പഠിച്ചതു്. അദ്ദേഹം ക്ഷേത്രങ്ങൾ ഉണ്ടാക്കി സമൂഹത്തിന്റെ പിന്നിൽ നിന്ന ഭൂരിപക്ഷത്തെ രക്ഷിക്കുകയും സംഘടിച്ച് ശക്തരാകാൻ ഉപദേശിക്കുകയും ചെയ്തു. തൊഴിൽ ചെയ്തു ജീവിക്കാൻ അദ്ദേഹം ഉപദേശിച്ചു. വിദ്യാഭ്യാസത്തിലൂടെ ഉയരാനും എല്ലാമണ്ഡലങ്ങളിലും എത്തിച്ചേരാനും അദ്ദേഹം പഠിപ്പിച്ചു. ആരാധനാസ്വാതന്ത്ര്യവും, സംഘടനാ സ്വാതന്ത്ര്യവും അന്ന് അവർക്കു് ലഭിച്ചില്ലായിരുന്നെങ്കിൽ കേരളത്തിലെ ഭൂരിപക്ഷം ജനങ്ങളും ക്രിസ്തുമതവിശ്വാസികളായി പ്പോകുമായിരുന്നു. അതൊരു ചരിത്രസത്യമാണ്.

രക്തം ചൊരിയാത്ത ഒരു സാമൂഹിക വിപ്ളവമാണ് ശ്രീനാരായണൻ ഇവിടെ ഇളക്കിവിട്ടതു്. അല്ലായിരുന്നെങ്കിൽ, അന്നത്തെ കേരളത്തിൽ അദ്ദേഹത്തിന്റെ മാർഗ്ഗം വിജയിക്കുമായിരുന്നില്ല. സമൂഹത്തിന്റെ അടിത്തട്ടിൽ വിദ്യയോ, സ്വാതന്ത്ര്യമോ, സംഘടനയോ കൂടാതെ എത്രയോ വർഷമായി ദുരിതമനുഭവിച്ചു പോന്ന കൂട്ടരെയാണ് അദ്ദേഹത്തിനു നയിക്കേണ്ടിയിരുന്നതു്. അവരെ പരിശീലിപ്പിച്ച് സജ്ജരാക്കേണ്ട ഒരു വലിയ ചുമതലയും അദ്ദേഹത്തിനുണ്ടായിരുന്നു. മനുഷ്യസ്നേഹവും ത്യാഗവും ദീർഘവീക്ഷണവും ആത്മാർത്ഥതയും ബുദ്ധിശക്തിയും നേതൃത്വവും അദ്ദേഹത്തിനുണ്ടായിരുന്നു. വേദാന്തചിന്ത, ബുദ്ധന്റെ ദർശനം, ശൈവമത ചിന്താരീതി എന്നിവഅദ്ദേഹത്തെ കൂടുതൽ സ്വാധീനിച്ചിട്ടുണ്ടു്. അവയെല്ലാം അദ്ദേഹം സ്വാംശീകരിച്ചു. അവയിൽ ആത്മീയാംശം കൂട്ടിച്ചേർത്തു. അന്നത്തെ കേരളത്തിൽ സാമൂഹിക രംഗത്തും മതപരമായ രംഗത്തും അത്ഭുതകരമായ മാററങ്ങൾ വരുത്തേണ്ടിയിരുന്നു. തന്റെ ദിവ്യ

ജ്ഞാനം ഒരു അതുല്യ ശക്തിയായി ഉപയോഗിച്ചു. അതുകൊണ്ടാണ് ചട്ടമ്പിസ്വാമികളേയും ശ്രീനാരായണ ഗുരുവിനേയും സാംസ്ക്കാരിക കേരളത്തിലെ ആദ്ധ്യാത്മിക നായകന്മാർ എന്നു വിശേഷിപ്പിക്കുന്നത്. കേരളത്തിലെ ആദ്ധ്യാത്മികനഭസ്സിൽ തുല്യശോഭയോടെ പ്രകാശിച്ച രണ്ടു നക്ഷത്രങ്ങളെപ്പോലെയായിരുന്നു അവർ.

ഹിന്ദുധർമ്മത്തിന്റെ നേരായ മാർഗ്ഗം വിട്ടുസഞ്ചരിച്ചിരുന്ന കേരള ജനതയെ വീണ്ടും അതിന്റെ നേരായ മാർഗ്ഗത്തിലേയ്ക്കു കൊണ്ടെത്തിച്ചതിലാണ് ഈ ആചാര്യന്മാരുടെ ഏററവും വലിയ വിജയം സ്ഥിതി ചെയ്യുന്നത്. ശ്രീനാരായണ ഗുരുവിന്റെ ഏററവും മഹത്തായ നേട്ടം ശ്രീബുദ്ധനെപ്പോലെ സാമൂഹിക പരിഷ്കർത്താവാകുകയും ശ്രീശങ്കരാചാര്യനെപ്പോലെ വേദാന്തചിന്തകനാവുകയും ആ രണ്ടു ശക്തികളെയും യോജിപ്പിച്ച് കേരളത്തിലെ അന്നത്തെ ഏററവും വലിയ സാമൂഹിക വിപ്ളവത്തിനു നേതൃത്വം നൽകുകയും ചെയ്തതിലാണ്. കേരളത്തിലെ ഈ ആചാര്യന്മാർ മററു ഭാരതീയരായ വിദ്യാസാഗർ, ദയാനന്ദ സരസ്വതി, ശ്രീരാമകൃഷ്ണൻ, വിവേകാനന്ദസ്വാമി, രാജാറാം മോഹൻറോയ്, കേശബ്ചന്ദ്രസേൻ തുടങ്ങിയ മഹാന്മാർക്കു തുല്യരാണ്.

ഇന്ന് ശ്രീനാരായണധർമ്മപരിപാലന സംഘം കേരളത്തിൽ വളർന്നുകഴിഞ്ഞു. സാമൂഹ്യപരവും ആദ്ധ്യാത്മികവുമായ അനേകം സേവനങ്ങളിലൂടെ അദ്ദേഹം മഹത്വത്തിന്റെ ഉന്നതപീഠത്തിൽ എത്തുകയാണു ചെയ്തതു. വിദേശീയരായ ജനങ്ങൾ കൂടി ഇന്നു അദ്ദേഹത്തിന്റെ ചിന്തകളെപ്പററിയും, ഗ്രന്ഥങ്ങളെപ്പററിയും, ജീവിതരീതിയെപ്പററിയും പഠിക്കുകയും

ഗവേഷണം നടത്തുകയും ചെയ്യുന്നു. ഭാരതീയരും വിദേശീയരുമായ അനേകം മഹാന്മാർ അദ്ദേഹത്തിന്റെ ത്യാഗപൂർണ്ണമായ സേവനങ്ങളെയും മഹത്വത്തേയും വാഴ്ത്തിയിട്ടുണ്ട്.

ശ്രീനാരായണഗുരു 1928 സെപ്റ്റംബർ 20-ാം തീയതി വർക്കലയിലെ ശിവഗിരി ആശ്രമത്തിൽ വച്ച് സമാധിയടഞ്ഞു. ഇന്നും അനേകായിരം ഭക്തജനങ്ങളെയും മനുഷ്യസ്നേഹികളെയും ശിവഗിരിയിലേയ്ക്കു ആകർഷിക്കുന്നതു് അദ്ദേഹത്തിന്റെ മഹത്വത്തിന്റെ ശക്തിയാണ്. അനേകം ഗ്രന്ഥങ്ങളിൽ വിവരിച്ചിട്ടുള്ള അതിമനോഹരമായ സ്ഥലമാണ് വർക്കല. പുരാണങ്ങളിലും വർണ്ണിച്ചിട്ടുള്ള ഈ പ്രദേശം ജനാർദ്ദനം അഥവാ ദക്ഷിണകാശി എന്ന പേരിൽ പ്രശസ്തമായതു് ശ്രീ ജനാർദ്ദനസ്വാമിക്ഷേത്രത്തിന്റെ നിർമ്മാണത്തോടുകൂടിയാണ്. ഈ പുണ്യസ്ഥലത്തുള്ള പാപനാശത്തും ശിവഗിരിയിലും നിന്നു ലഭിക്കുന്ന ധാതുജലം അതിവിശിഷ്ടമാണ്. ശിവഗിരി പുരാവസ്തു ഗവേഷണപരമായും ശ്രദ്ധാർഹമാണ്. പാപനാശം ഭൂമിശാസ്ത്രപരമായും പ്രധാനപ്പെട്ടതാണ്. പുരാതന കാലം മുതൽ വർക്കല ക്കോടിയും വർക്കലഗ്ഗോപിയും പേരു കേട്ടവയാണ്. വർക്കലത്തുരപ്പും ഒരു ചരിത്ര സ്മാരകമായി നില്ക്കുന്നു. പരമമായ ആത്മജ്ഞാനം നേടിയ ഋഷിയായ ഗുരു ഇതെല്ലാം അറിഞ്ഞതിനു ശേഷമാണ് ശിവഗിരിയിൽ ആശ്രമമുണ്ടാക്കി ധർമ്മം പ്രചരിപ്പിച്ചതു്. ശിവഗിരി ഗുരുവിന്റെ സമാധിസ്ഥലമായതോടു കൂടി വർക്കലയുടെ മാഹാത്മ്യം വർദ്ധിച്ചു, അതു് ലോക പ്രസിദ്ധമായി.

## Varkala Sivan Pillai's
## Published Works in English

1. Sri Mannathu Padmanabhan (A Lyric)
2. Psalms on Sri Vidyadhiraja Chattampi swami (Ten Psalms)
3. The Influence of Russian Literature on Malayalam Literature (prose)
4. Russia in Vallathol's poems (prose)
5. On Ostrovsky's Novel (prose)
6. A Bunch of Roses (seven Lyrics)
7. Gandhiji And Tolstoy (A Narrative poem)
8. An Indian Writer Meets Mayakovsky (A Long poem)
9. Ode on Lenin (An ode)
10. Gorky's Mother Through the Eyes of an Indian Writer (A Long Poem)
11. Our Dear Nehru (Fifteen Hymns)
12. Maharshi Sathyananda Saraswathy (Hymns)

## Unpublished Works in English

13. Nehru And Lincoln (A Long Poem)
14. India And the Sage of America (Prose)
15. India, Indiraji and others (One Act Play)

## മലയാളം (പ്രസിദ്ധീകരിച്ചവ)

16. ചുവന്ന സുന്ദരി (കഥകൾ)
17. വലിയലോകവും കൊച്ചുവിദ്യാർത്ഥിയും (നോവൽ)
18. വർക്കല—ഭാരത സംസ്കാരത്തിന്റെ വെളിച്ചത്തിൽ (ഗവേഷണം)
19. പുഷ്കിന്റെ കാവ്യപ്രപഞ്ചം (ആസ്വാദനം)
20. അത്യാധുനികപ്രേമം (മനശ്ശാസ്ത്രനോവൽ)
21. കാര്യവട്ടം—ഒരു സാംസ്കാരിക കേന്ദ്രം (ഒരു വീക്ഷണം)
22. ശ്രീനാരായണഗുരു (ജീവചരിത്രം)

## പ്രസിദ്ധീകരിക്കാത്തവ

23. മത്സ്യകന്യക—വിശ്വസാഹിത്യത്തിൽ (ആസ്വാദനം)
24. കുറെ കഥകൾ (ചെറുകഥകൾ)
25. ഇന്തോനേഷ്യൻകഥകൾ (തർജ്ജമ)
26. മിനിക്കഥകൾ (പുരാണകഥകൾ)
27. ഗ്രീക്കകഥകൾ (തർജ്ജമ)
28. ഉപന്യാസങ്ങൾ
29. കുട്ടികളുടെ ചട്ടമ്പിസ്വാമി (ജീവചരിത്രം)
30. ഒരു യുവാവിന്റെ സ്മരണകൾ (നോവൽ)
31. ഇന്ത്യയുടെ കഥ (ചരിത്രം)
32. നമ്മുടെ പ്രധാനമന്ത്രി ഇന്ദിരാഗാന്ധി (ജീവചരിത്രം)
33. മഹാത്മാഗാന്ധി (ജീവചരിത്രം)



**വർക്കല ശിവൻപിള്ള (1984)**

ചെമ്പഴന്തി മഠാധിപതി ശ്രീ അമൃതാനന്ദസ്വാമി
എഴുതുന്നു: "ഒരു ലോകാചാര്യനായ
ഗുരുവിനെപ്പററി ഇപ്രകാരം നല്ലൊരു ചെറുഗ്രന്ഥം
തയ്യാറാക്കിയ മി. പിള്ളയെ ഞാൻ അഭിനന്ദിക്കുന്നു."